License No. 371. Dated 10-10-37.

# വൈദ്യസാരഥി.

വാല്യം 12 } 1122 ഇടവം. { ലക്കം 2.

## ആയുർവ്വേദൗഷധങ്ങളും ഓഷധികളും.

മലമ്പനി, ശ്വാസംമുട്ടൽ, വില്ലൻചുമ, ജലദോഷം, വയറുകടി മുതലായരോഗങ്ങളെ ഭേദപ്പെടുത്തുന്നവയായ

അഷ്ടവർഗ്ഗം,

കന്മദം, കസ്തൂരി, ഗോരോചന, പ്ലാങ്ങുഓയിൽ

(അണുകീടനാശകതൈലം).

ഗുണത്തിനും പരിശുദ്ധതയ്ക്കും പൂർണ്ണ ഉത്തരവാദിത്വമുള്ളതു്.

**Bhisag Bhusan**

Prof:- **K. N. SHARMA, M. Sc., HONS.,**

**73. Taybaal, Nepal.**

EDITOR:- N. S. MOOSS, (VAYASKARA)

വാർഷികവരിസംഖ്യ രൂ. ൩. ഒററപ്രതിക്കു് അണ 4.

# വൈദ്യസാരഥി.

കേരളത്തിലെ

ഏക സംസ്കൃത മലയാള വൈദ്യമാസിക.

വാല്യം 12. { 1122 ഇടവം. } ലക്കം 2.

## മംഗളം.

—*—

രിപോർജയേ സാരഥിവന്മഹീപതേഃ
സഹായതാം വൈദ്യഗണസ്യ രുഗ്ജയേ
പ്രപദ്യമാനേയമതീവ മാസികാ
സദാ പരം ശുംഭതു വൈദ്യസാരഥിഃ

വൈദ്യൻ, പി. രാമൻമേനോൻ.

# ആയുർവ്വേദവും മതവും.

i

### ആയുർവേദഭൂഷണം

Pt. എം. കേശവൻ എമ്പ്രാന്തിരി, ഒല്ലൂർ.

വേദം എന്ന ശബ്ദത്തിൻെറ പ്രഥമശ്രവണംതന്നെ ഏതെങ്കിലും ഒരു മതത്തിന്ന് അടിസ്ഥാനഭൂതങ്ങളായ ആദ്ധ്യാത്മികങ്ങളോ, ആധിദൈവികങ്ങളോ, ആധിഭൌതികങ്ങളോ ആയ പല തത്വങ്ങളും നിയമസംഹിതകളും ഉൾക്കൊള്ളുന്ന ഒരു മഹൽഗ്രന്ഥസമുച്ചയത്തിൻെറ പ്രതീതിയെ നമ്മളിൽ

ഓരോരുത്തരിലും അങ്കുരിപ്പിക്കുവാൻ പൎയ്യാപ്തമായതാണ്. അതിനു പ്രധാനമായ ചില കാരണങ്ങൾ ഇല്ലായ്കയില്ല. അവയിൽ പ്രധാനം നമ്മുടെ അതിപ്രാചീനവും പ്രഥമസാഹിത്യവുമായ ഋഗ്വേദത്തെ ആസ്പദമാക്കി ആചരിച്ചുപോന്നിരുന്ന ചില മാനവധൎമ്മങ്ങൾതന്നെയാണ് കാലാന്തരത്തിൽ രൂപമെടുത്തതും ബഹുമുഖമായ മാർഗ്ഗങ്ങളിലൂടെ ചുററിത്തിരിഞ്ഞു് ഈഗ്ഗുഢതയാ അനിൎണ്ണേയമായ; ഇന്നു നമ്മെ ഗ്രസിച്ചിരിക്കുന്ന, അഥവാ, നമ്മളാചരിച്ചുവരുന്നതായി പറയപ്പെടുന്നതായ ഹിന്തുമതമായി പരിണമിച്ചതു് എന്നുള്ളതാണ്, എന്നുതോന്നുന്നു. എന്നാൽ നമ്മുടെ ആയുർവേദപദത്തിലെ വേദശബ്ദത്തിനു മേൽപറഞ്ഞ അൎത്ഥം ഉണ്ടെന്നു പറവാൻ സാദ്ധ്യമല്ലെങ്കിലും ആയുർവേദം മതവുമായി മിക്കവാറും അഭേദ്യമായവിധം ദൃഢബന്ധമായിട്ടാണ് വിവരിച്ചുകാണപ്പെടുന്നതു്. അങ്ങിനെ ആയുൎവ്വേദമെന്നതിലെ വേദശബ്ദത്തിനും മതസംബന്ധിതാത്തെ അനുസ്മരിപ്പിക്കത്തക്ക ഒരു ശക്തി ഉണ്ടെന്നുതന്നെ പറയാം, പോരാ. നിർദ്ദിഷ്ടരൂപത്തിലുള്ള അഷ്ടാംഗകമായ ആയുർവേദത്തിന്നു മതത്തിൻെറ പിടിപാടിൽനിന്നും പൃഥക്കായി അസ്തിത്വംതന്നെ ഉണ്ടെന്നുപറവാൻ ന്യായം കാണുമെന്നു തോന്നുന്നില്ല—അത്രയ്ക്കു് മതവുമായി നീരക്ഷീരന്യായേന സംസൃഷ്ടമായിട്ടാണ് ആയുർവേദത്തിലെ അനുഷ്ഠാനപാരമ്പര നിർദ്ദിഷ്ടമായിട്ടുള്ളതു്. അതായതു് മതപരങ്ങളായ ചടങ്ങുകളുമായി ആരോഗ്യപരങ്ങളായി നാമാചരിക്കേണ്ട ചടങ്ങുകളെ കലൎത്തി വിധിച്ചിരിക്കയാണ്. അങ്ങിനെ ആയുർവേദത്തിനും മതത്തിനും തമ്മിലുള്ള ബന്ധത്തിൻെറ ചില വശങ്ങളേപ്പററിയാണ് ഈ കുറിപ്പിൽ പ്രതിപാദിക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളതു്.

നമ്മുടെ ജീവിതത്തിൻെറ പ്രാരംഭഭൂതമായ ഗർഭാധാനവും അതിന്നു അനുകൂലമായ ആൎത്തവകാലത്തിലെ ചൎയ്യകളും, ദിനചൎയ്യകളും എന്നുവേണ്ടാ ഔഷധങ്ങൾ ഉപയോഗിക്കുന്ന ചില ഘട്ടങ്ങളും മതസംബന്ധികളായ നിബന്ധനകൾ

ക്ക് വിധേയമായിട്ടാണ് വിധിക്കപ്പെട്ടിട്ടുള്ളതു്. അങ്ങിനെ ഓരോന്നും വിധിക്കുമ്പോൾ ചില സന്ദർഭങ്ങളിൽ മതത്തിന്നു പ്രാമുഖ്യം കൊടുത്തു് ആരോഗ്യകാര്യത്തെ വിസ്മരിക്കുന്നുണ്ടോ എന്നുപോലും തോന്നിയേക്കാം. ചുരുക്കത്തിൽ അതിനെ ഒന്നുദാഹരിക്കാം. ആർത്തവകാലത്തിൽ ദർഭസംസ്തരശയന മാണല്ലോ വാഹടാചാര്യൻ വിധിച്ചിട്ടുള്ളതു്. * ഇതു മതാനു ഷ്ഠാനത്തിനെ സംബന്ധിച്ച ഒരു നിബന്ധനയാവാനെ തര മുള്ളൂ. അതല്ലാതെ ശരീരത്തിലെ പേശികൾക്കു് സർവ്വാവയ വികമായ ചലനവും ആലസ്യവും ബാധിക്കുന്ന അക്കാലത്തു കാലദേശവ്യത്യാസമൊന്നും നോക്കാതെ പുല്ലുവിരിച്ചു കിടക്കു ന്നതായാൽ ശൈത്യബാധ മുതലായതുകൊണ്ടു് പലേ രോഗ ങ്ങളും വന്നുചേരാനിടയാക്കുന്നതായ ആ ചര്യ ഒരാരോഗ്യര ക്ഷണോപാധിയായി വീക്ഷിക്കുവാൻ സാധിക്കുമെന്നു് തോ ന്നുന്നില്ല. ഇതുപോലെ മൃജാലങ്കാരരഹിതാ എന്ന വിധി യിൽ അലങ്കാരരാഹിത്യം ആരോഗ്യത്തിന്നു ഹാനികരമല്ലെ ങ്കിലും, മൃജാരാഹിത്യം അല്പം അങ്ങിനെയാവില്ലെ എന്നു് ബലമായി ശങ്കിക്കുവാനവകാശമുണ്ടു്. "പർണ്ണേശരാവെ ഹ സ്തേവാ ഭുംജീത" എന്ന വിധിയും ഒരു ആരോഗ്യസംവർദ്ധന ത്തെ ഉദ്ദേശിച്ചുള്ളതാവാൻ തരമുണ്ടെന്നു തോന്നുന്നില്ല. ഇങ്ങ നെ ഋതുകാലത്തു് ആചരിക്കേണ്ട ചര്യകളെ നിർദ്ദേശിച്ച ശേഷം സ്നാതയായവർക്കു് ഗർഭാധാനത്തിന്നുമുമ്പു് ചെയ്യേ ണ്ടതായ വിധികളെ നോക്കിയാലും മതത്തിന്റെ സങ്കരം വിശദമായറിവാൻകഴിയുന്നതാണു്. ആ വിധികളിൽ മുഖ്യ മാണു്

ഉപാദ്ധ്യായോഥപുത്രീയം കുർവ്വീത വിധിവദ്വിധിം
നമസ്കാരപരായാസ്മ ശൂദ്രായാ മന്ത്രവർജ്ജിതം.

---

* ഔഷധങ്ങൾക്കു് പ്രഭാവം എന്ന ഗുണം അദൃശ്യവും വിശി ഷ്ടവുമായി ഉണ്ടെന്നു വിശ്വസിക്കുന്നിടത്തോളം ഇതു് കുറേ സാഹ സമല്ലയോ. Editor.

എന്ന വാഗ്ഭടവചനം, ഇവിടെ അനുഷ്ഠേയങ്ങൾക്ക് പുരോഹിതനേത്തന്നെ ആശ്രയിക്കത്തക്കവണ്ണം മതത്തിനു പ്രസ്പഷ്ടമായ പങ്ക് അനുവദിക്കപ്പെട്ടിരിക്കുന്നു. വിശേഷിച്ചും "നമസ്കാരപരായാസ്തു ശൂദ്രായാ മന്ത്രവർജ്ജിതം" എന്നഭാഗം മതവിഷയങ്ങളിൽ കടന്നുകൂടീട്ടുള്ള വർണ്ണവിദ്വേഷത്തിന്റെയും തജ്ജന്യങ്ങളായ ഉച്ചനീചത്വങ്ങളെ നിലനിൎത്തുവാനുള്ള വെമ്പലിനേപ്പോലുംപ്രത്യക്ഷമായി നമുക്ക് കാണിച്ചുതരുന്നു. ഗർഭാധാനത്തിനു മുൻപ് അനുഷ്ഠേയങ്ങളായ കർമ്മങ്ങളിൽ ശാരീരികമായോ ആരോഗ്യപരമായോ ഉള്ള സംഗതികളിൽ ഒരു ശൂദ്രയ്ക്കും ഇതരജാതിയിൽപ്പെട്ടവൾക്കും തമ്മിൽ ഒരു വ്യത്യാസവും ഇല്ലെന്നുള്ള സംഗതി പകൽ വെളിച്ചംപോലെ നമുക്ക് പ്രസ്പഷ്ടമല്ലേ. ഇതുപോലെ സംയോഗകാലത്തിലെ മന്ത്രപുരസ്സരമായ വിധിയും മതത്തിന്റെ കലപ്പിനേത്തന്നെയാണല്ലോ ദ്യോതിപ്പിക്കുന്നതു്. പുരോഹിതനെ ആശ്രയിക്കലും മന്ത്രോച്ചാരണവും കൂടാതെയുള്ള സംയോഗത്തിൽനിന്നും സമുൽഭൂതമാകുന്ന ഗർഭത്തിനൊ തജ്ജനായ ശിശുവിനൊ ആരോഗ്യപരമായി യാതൊരു കുറവും കണ്ടുന്നില്ലല്ലോ. (തുടരും)

# പാദരക്ഷ.

(N. S. Mooss.)

"ഊർദ്ധ്വമൂലമധഃശാഖ-
മൃഷയഃപുരുഷം വിദുഃ"

എന്നാണു് പറയുന്നതെങ്കിലും മററുള്ള അംഗങ്ങളെ രക്ഷിക്കുന്നതുപോലെതന്നെ പാദരക്ഷയും വേണ്ടതാണെന്നുള്ളതിനു് യാതൊരു സംശയവുമില്ല. നാം വെളിയിൽ ഇറങ്ങി

സഞ്ചരിച്ചശേഷം തിരിച്ചുവരുമ്പോഴും മററും "കയ്യും കാലും കഴ കണം" എന്നു പറയാറുണ്ടല്ലോ. ഇങ്ങനെ പറയുക സാധാരണയാണു് എങ്കിലും പ്രവൃത്തി ഇക്കാലത്തു മുൻകാലങ്ങളിലെ അപേക്ഷിച്ച് തുലോം വിരളമായിട്ടേ അനുഷ്ഠിച്ചുപോരുന്നൊള്ളു എന്നുള്ളതു പരിതാപകരമെന്നല്ലാതെ മററൊന്നും അതിനേക്കുറിച്ചു പറയുവാൻ കാണുന്നില്ല. എന്നാൽ മുൻകാലങ്ങളിലാകട്ടെ ആചാരാനുഷ്ഠാനനിബന്ധനകൊണ്ടു നമ്മുടെ ആളുകൾ "കയ്യും കാലും കഴുകുക" മുതലായവ അനുഷ്ഠിച്ചുപോന്നു. അതിന്റെ താല്പൎയ്യമെന്താണെന്നു ചോദിച്ചാൽ സാധാരണ ജനങ്ങൾക്കറിഞ്ഞുകൂടാ. അവർ ആചാരം എന്നല്ലാതെ ആരോഗ്യപരമായ സാരം എന്തെന്നു പറയുവാൻ സമൎത്ഥന്മാരല്ലായിരുന്നു. ഇപ്പോഴത്തെ ജനങ്ങളാകട്ടെ ആചാരങ്ങൾ പലതും ഉപേക്ഷിക്കുന്നതിൽ വളരെ ഉത്സുകന്മാരാണു്. എന്നാൽ അവർ ഉപേക്ഷിക്കുവാൻപോകുന്ന ആചാരങ്ങൾക്ക ആരോഗ്യപരമായി എന്തെങ്കിലും കാൎയ്യങ്ങളുണ്ടോ? അങ്ങിനെ പണ്ടുള്ളവർ നിശ്ചയിച്ചിരിക്കുന്നതു് എന്തിനാണു്? എന്നൊന്നും ലേശംപോലും ആലോചിക്കാത്തതു വളരെ കഷ്ടംതന്നെ.

നമ്മുടെ ശരീരത്തിലെ മററു അംഗങ്ങളെ വൃത്തിയായും ശുചിയായും സൂക്ഷിക്കുന്നതുപോലെതന്നെ പാദങ്ങളേയും നന്നാക്കിവെച്ചുകൊണ്ടിരിക്കേണ്ടതാണു്. വെളിയിൽ ഇറങ്ങി സഞ്ചരിച്ചശേഷം മടങ്ങി എത്തിയാൽ കയ്യും കാലും മുഖവും കഴുകണം. അങ്ങിനെ ചെയ്യുന്നതുകൊണ്ടു് ശരീരത്തിനു ആകപ്പാടെ തന്നെ ഒരു ഉന്മേഷമുണ്ടാകും. യാത്രയുടെ ക്ലേശം കുറേ എങ്കിലും ശമിക്കും.

രാത്രിയിൽ കിടക്കുന്നതിനു മുമ്പായി കാൽ കഴുകി വൃത്തിയാക്കി തുടച്ചുകിടക്കണം. ഇതു പാദരോഗങ്ങൾ ബാധിക്കാതെയിരിക്കുന്നതിനു വളരെ നന്നു്. കൂടാതെ കണ്ണിനു ഹിതവുമാണു്.

ദ്വേ പാദമദ്ധ്യേ പൃഥുസന്നിവേശേ
സിരേ ഗതേ തേ ബഹുധാ ച നേത്രേ
താ മ്രക്ഷണോദ്വർത്തനലേപനാദീൻ
പാദപ്രയുക്താൻ നയനം നയന്തി
മലോഷ്ണസംഘട്ടനപീഡനാദ്യൈ-
സ്താ ദൂഷയന്തേ നയനാനി ദുഷ്ടാഃ
ഭജേൽ സദാ ദൃഷ്ടിഹിതാനി തസ്മാ-
ദുപാനദഭ്യഞ്ജനധാവനാനി."

എന്നെല്ലാം നേത്രരോഗചികിത്സയിൽ പാദരക്ഷയേക്കുറിച്ചു പറയുന്നുണ്ടു്. പാദമദ്ധ്യത്തിൽ പൃഥുസന്നിവേശങ്ങളായി രണ്ടു സിരകളുണ്ടു്. അവ ശാഖോപശാഖകളായി ശരീരമെങ്ങും വ്യാപിച്ചു് ശിരസ്സിലും നേത്രങ്ങളിലുംകൂടി ചെല്ലുന്നു. ഈ കാരണംകൊണ്ടു് പാദങ്ങൾ കഴുകുകയും തിരുമ്മിക്കുക, തൈലാദികൾകൊണ്ടുള്ള ലേപനങ്ങൾ ചെയ്യുക തുടങ്ങിയുള്ള ക്രിയകൾ ചെയ്തും സൂക്ഷിക്കണം. നടക്കുകകൊണ്ടു് കാലിൽ ചളി പററുന്നു. ക്രൂട്ടതലായുള്ള പ്രവൎത്തികൊണ്ടു് ചൂടു കാലിൽ വ്യാപിക്കുന്നു. ഇതുകൊണ്ടെല്ലാം കാലുകൾക്കു് ക്ഷീണം സംഭവിക്കും. കാലുകൾക്കു തട്ടുന്ന ദൂഷ്യംകൊണ്ടു് കണ്ണുകളും ദുഷിക്കുവാനും തന്നിമിത്തം പലേ രോഗങ്ങളും കണ്ണിൽ ഉണ്ടാകുവാനും ഇടവരുന്നു. അതുകൊണ്ടു് ദൃഷ്ടിഹിതങ്ങളായിട്ടുള്ള കാലു് കഴുകുക, ചെരിപ്പു് ഉപയോഗിച്ചു നടക്കുക, കാലിൽ എണ്ണ തേക്കുക മുതലായവ ശീലിക്കണം.

ഇത്രയും പറഞ്ഞതിൽനിന്നും പാദങ്ങളെ കഴുകി വൃത്തിയാക്കി സൂക്ഷിക്കാതിരുന്നാലുണ്ടാകാവുന്ന അനന്തരാനുഭവങ്ങളെ ഏതാണ്ടു മനസ്സിലാക്കാൻ കഴിയുമല്ലോ. നേത്രരോഗികൾ പ്രത്യേകിച്ചു പാദരക്ഷ വളരെ നിഷ്കൎഷയോടുകൂടിത്തന്നെ ചെയ്യണം. അതുപോലെതന്നെ കാലിൽ രോഗമുള്ളവരും ഇക്കാൎയ്യത്തിൽ നിഷ്കൎഷിക്കേണ്ടതാണു്.

പാദപ്രക്ഷാളനംകൊണ്ടുള്ള ഗുണങ്ങൾ വളരെയുണ്ടു്. പാദങ്ങൾ തേച്ചുകഴുകി വൃത്തിയാക്കി സൂക്ഷിക്കുന്നതുകൊണ്ടു്

പാദരോഗങ്ങളെ തടയാൻ കഴിയും. ശരീരത്തിന്ന ആകപ്പാടെ യാത്രകൊണ്ടുള്ള മറവമുണ്ടാകുന്ന തളർച്ചയെ മാററി ഒരു ഉന്മേഷത്തെ ഉണ്ടാക്കും. കൂടാതെ പാദപ്രക്ഷാളനം കണ്ണിന്ന വളരെ ഹിതവുമാകുന്നു. "പാദപ്രക്ഷാളനം പാദമലരോഗശ്രമാപഹം, ചക്ഷുഃപ്രസാദനം വൃഷ്യം രക്ഷോഘ്നം പ്രീതിവൎദ്ധനം" എന്നാണ് ഇതിനെക്കുറിച്ച് ആയുർവേദശാസ്ത്രജ്ഞന്മാർ പറഞ്ഞുകാണുന്നതു്.

ഇതുപോലെതന്നെ വെളിയിലിറങ്ങി സഞ്ചരിക്കുമ്പോൾ ചെരിപ്പു ഉപയോഗിക്കേണ്ടതാണ്. കാലിന്റെറ അകവശം വിണ്ടുകീറുക തുടങ്ങിയുള്ള രോഗങ്ങൾ ചെരിപ്പുപയോഗിക്കുന്നവൎക്ക വളരെ അപൂൎവ്വമാണ്. ചെരിപ്പുപയോഗിച്ചു സഞ്ചരിക്കുന്നതു് അപ്രകാരമുള്ള രോഗമുണ്ടാവാതെ ഇരിക്കുന്നതിനും കൊള്ളാം. വെയിൽകൊണ്ടു ചൂടുപിടിച്ചുകിടക്കുന്ന വഴികളിൽകൂടി നടക്കുന്നതു കണ്ണിന്ന ദൂഷ്യത്തെ ചെയ്യുന്നതാണ്. തന്നിവാരണാൎത്ഥം ചെരിപ്പുപയോഗിച്ചുവേണം വഴിനടക്കുവാൻ എന്നാണ് ശാസ്ത്രം നമ്മെ ഉപദേശിക്കുന്നതു്. ഇതുകൂടാതെ ചെരിപ്പുപയോഗിച്ചു നടക്കുന്നതായാൽ കല്ല്, മുള്ളു് ഇവ കാലിൽ കൊണ്ടുകേറാതെയും ഇരിക്കാൻ സാധിക്കും. ചെരിപ്പിട്ടാൽ നടക്കുന്നതിന്നുതന്നെ ഒരു സുഖമുണ്ടെന്നുള്ളതു് അതു പയോഗിക്കുന്നവൎക്കറിയാവുന്ന സംഗതിയാണല്ലോ. ഇതിന്റെറ ഗുണങ്ങളെക്കുറിച്ച്

അനാൎത്ഥസംജ്ഞം പാദത്രം
ബലദൃക്ൾച്ചുക്ലുവൎദ്ധനം
പാദരോഗഹരം വൃഷ്യ-
മായുഷ്യം ചക്ഷുഷേ ഹിതം
സുഖപ്രചാരമോജസ്യം
സദാ പാദത്രധാരണം.

എന്നാണ് പറഞ്ഞുകാണുന്നതു്. ചെരിപ്പുപയോഗിക്കാതെ നടക്കുന്നതു് അനാരോഗ്യകരവും അനായുഷ്യവുമാകുന്നു. അതു കണ്ണുകൾക്കു് പലതരത്തിലുള്ള രോഗങ്ങളെ ഉണ്ടാക്കും.

കൂടാതെ കാലിൽ വിപാദിക തുടങ്ങിയുള്ള പലവിധ രോഗങ്ങളുണ്ടാകുവാനും കാരണമാകുന്നതാണ്. ചെരിപ്പിടാതേ സഞ്ചരിക്കുന്നതുകൊണ്ടുണ്ടാകുന്ന ദോഷങ്ങളേക്കുറിച്ചു താഴെപ്പറയുംപ്രകാരം വൈദ്യശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ട്.

അനാരോഗ്യമനായുഷ്യം
ചക്ഷുഷോരുപഘാതകൃൽ
പാദാഭ്യാമനുപാനൽഭ്യാം
സദാ ചംക്രമണംനൃണാം.

അഭ്യംഗം നിയമേന ശീലിക്കണമെന്നാണല്ലോ ശാസ്ത്രസിദ്ധാന്തം. "ശിരഃശ്രവണപാദേഷു തം വിശേഷേണ ശീലയേൽ" എന്നും പറഞ്ഞിട്ടുണ്ട്. ഇതിൽനിന്നു കാലിൽ എണ്ണ തേക്കുന്നതു് ആരോഗ്യത്തിനു വളരെ നന്നായിട്ടുള്ളതാണെന്നു മനസ്സിലാക്കാൻ കഴിയും. പാദത്തിലെ തൊലിക്കു മാർദ്ദവമില്ലായ്ക, രൂക്ഷത, തരിപ്പു്, കാലുകൾക്കു തളച്ചു്, വരളിച്ച ഇവ പാദാഭ്യംഗം ശീലിച്ചാൽ വളരെവേഗത്തിൽ ശമിക്കും. കാലുകൾക്കു ബലവും ഉറപ്പും ഉണ്ടാകും. കണ്ണിനു വളരെ നന്നു്. ദൃഷ്ടിക്കു പ്രസാദത്തെ ഉണ്ടാക്കുകയും ചെയ്യും. കാലുകളിലുണ്ടാകുന്ന വാതരോഗങ്ങളെ നശിപ്പിക്കും. കാലിൻെറ അകം വിണ്ടുകീറുന്നതു ശമിക്കുന്നതിനു പാദാഭ്യംഗം വളരെ വിശേഷമാണു്. കൂടുതൽ നടന്നു യാത്രചെയ്യുന്നവർ പ്രത്യേകിച്ചു പാദാഭ്യംഗം ശീലിക്കേണ്ടതാണ്. എന്നാൽ കാലിൻെറ അകവശം വിണ്ടുകീറുക തുടങ്ങിയുള്ള രോഗങ്ങൾ ഉണ്ടാവുകയില്ല. കാലിനു നല്ല ഉറപ്പും ബലവുമുണ്ടാകും. ചരകാചാര്യനാകട്ടെ പാദാഭ്യംഗംകൊണ്ടുണ്ടാകുന്ന ഗുണങ്ങളെക്കുറിച്ചു് ഇപ്രകാരം പറഞ്ഞിട്ടുണ്ട്.

ഖരത്വം സ്തബ്ധതാ രൌക്ഷ്യം
ശ്രമഃ സുപ്തിശ്ച പാദയോഃ
സദ്യ ഏവോപശാമ്യന്തി
പാദാഭ്യംഗനിഷേവണാൽ
ജായതേ സൌകുമാര്യം ച

ബലം സ്ഥൈര്യം ച പാദയോഃ
ദൃഷ്ടിഃപ്രസാദം ലഭതേ
മാരുതശ്ചോപശാമ്യതി
ന ച സ്യാൽ ഗൃദ്ധ്രസീവാതഃ
പാദയോഃ സ്ഫുടനം ന ച
ന സിരാസ്നായുസങ്കോചഃ
പാദാഭ്യംഗേന പാദയോഃ.

അധികമായി നടന്നു യാത്രചെയ്യുന്നവരും കാലിൽ സു ഖക്കേടുകളൊന്നും ഇല്ലാത്തവർതന്നെയും രാത്രി കിടക്കാറാകു മ്പോൾ നല്ല വെള്ളംകൊണ്ടു കാലുകൾ രണ്ടും തേച്ചുകഴുകി അഴുക്കെല്ലാം കളഞ്ഞു്, തുടച്ചു് അല്പം എണ്ണ കാലിന്റെ ഉള്ളിൽ പുരട്ടിക്കൊണ്ടു് കിടന്നുറങ്ങുന്നതു ആരോഗ്യത്തിനു വളരെ വിശേഷമാണു്. പാദസ്ഫുടനം മുതലായ രോഗ ങ്ങൾ ബാധിക്കാതിരിക്കുന്നതിനും നന്നു്. കൂടാതെ ചക്ഷു ഷ്യവുമാണു്. പിണ്ഡികോദ്വേഷ്ടം തുടങ്ങിയ വാതരോഗ ങ്ങൾ ഉണ്ടാവുകയുമില്ല.

# പ്രശ്നോത്തരങ്ങൾ.

## അഥവാ സംശയനിവൃത്തികൾ.

അഷ്ടാംഗഹൃദയം, സഹസ്രയോഗം മുതലായ ഗ്രന്ഥങ്ങളിൽ സംശയഗ്രസ്തങ്ങളും പലരും പലതരത്തിൽ വ്യാഖ്യാനിച്ചും ഉപയോഗിച്ചും വരുന്നവയുമായ പല ഭാഗങ്ങളേസംബന്ധിച്ചുമുള്ള തെറ്റുകൾ തിരിച്ചറിഞ്ഞും തിരുത്തിയും അവയ്ക്കു് ഐകരൂപ്യം വരുത്തുന്നതു് ശാസ്ത്രസാധുത്വത്തിനും ഔഷധഗുണത്തിനും രോഗശമനത്തിനും അത്യന്താപേക്ഷിതവും തദ്വാരാ ലോകോപകാരത്തിനുംകൂടി സംഗതിയാവുന്നതുമാണെന്നുള്ള ഞങ്ങളുടെ ദൃഢവിശ്വാസമാണു് ഞങ്ങളെ ഈ പ്രസ്ഥാനത്തിനു പ്രേരിപ്പിച്ചിട്ടുള്ളതു്. അതിലേയ്ക്കു ഞങ്ങളുടെ അഭിപ്രായപ്രകാരമുള്ള വിവരണത്തെ ആദ്യം പ്രകാശിപ്പിച്ചുകൊള്ളുന്നു. എല്ലാലക്കങ്ങളിലും ഈ പംക്തികൂടി ഉണ്ടായിരിക്കുന്നതും അവയേസംബന്ധിച്ചു് വൈദ്യന്മാൎക്കുള്ള അഭിപ്രായങ്ങളെ വിശദമായി എഴുതി അയയ്ക്കാവുന്നതും അയയ്ക്കേണ്ടതുമാണു്. എന്നാൽ വ്യക്തിപരമായോ അനാവശ്യമായോ ഉള്ള വാദപ്രതിവാദത്തിനിടയാവാത്തവിധത്തിൽ മാന്യവായനക്കാർ ഈ പ്രസ്ഥാനത്തിനുവേണ്ട സഹായസഹകരണങ്ങൾക്കു സന്നദ്ധന്മാരാകുമെന്നു് വിശ്വസിക്കുന്നു.

## ചിഞ്ചാദിലേഹം.

ഈ നാട്ടിൽ പ്രസിദ്ധവും പാണ്ഡുരോഗത്തിനു വിധിക്കുന്നതുമായ ചിഞ്ചാദിലേഹം, ഉണ്ടാക്കുവാൻ നിർദ്ദേശിച്ചിരിക്കുന്ന വിധത്തിലാണോ ഇപ്പോൾ പാകംചെയ്തു ഉപയോഗിച്ചുവരുന്നതെന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഇന്നു് അച്ചടിയുള്ള സഹസ്രയോഗത്തിൻെറ വ്യാഖ്യാതാക്കൾക്കു് ഈ

യോഗത്തിന്റെ വ്യാഖ്യാനമെഴുതിയ അവസരത്തിൽ പ്രമാദം പററിപ്പോയതായിട്ട തോന്നുന്നു. അതുകൊണ്ട് ഇതിന്റെ യോഗവും പ്രസിദ്ധപ്പെട്ടത്തിയിട്ടുള്ള വ്യാഖ്യാനങ്ങളും കൂടി ഒന്നു് പരിശോധിച്ചുനോക്കാം.

പ്രകുഞ്ചോ ജീർണചിഞ്ചായാഃ
പഞ്ച ജീർണഗുളസ്യച
ദശലോഹസ്യകിട്ടസ്യ
ദ്വൌ ദ്വൌ വിലവിളംഗയോഃ
മിനോഷണത്ര്യൂഷണാനാം
ശ്രേഷ്ഠാജീരകയുഗ്മയോഃ
ത്രിജാതയഷ്ടീരാസ്നാനാം
ജാതിഫലദലസ്യച
ഏതേഷാം പൃഥഗർദ്ധാർദ്ധം
യോജയേന്മതിമാൻ ഭിഷക്
ഏതൽ ചിഞ്ചാദികം നാമ
ലേഹം മാക്ഷികസേവിതം.

.... .... .... .... .... ....

.... .... .... .... .... ....

കൊല്ലം ശ്രീരാമവിലാസം പ്രസ്സിൽനിന്നും അച്ചടിച്ചു പ്രസിദ്ധംചെയ്തിട്ടുള്ള സഹസ്രയോഗത്തിന്റെ വൈദ്യപ്രിയ എന്ന വ്യാഖ്യാനത്തിൽ പറഞ്ഞിരിക്കുന്നതിപ്രകാരമാണു്.

"പഴകിയ പിണംപുളി അഞ്ചുപലം കഷായംവച്ചു രസമെട്ടത്തു് അതിൽ പത്തുപലം പഴയ ശക്കര കലക്കി ലേഹപാകമായാൽ കുവളവേരു്, വിഴാലരിക്കാമ്പു്, വാൽമുളകു്, ത്രികടു, ത്രിഫലത്തോടു്, ജീരകം, കരിഞ്ചീരകം, ഏലം, ഇലവർങ്ങം, പച്ചില, എരട്ടിമധുരം, ചിററരത്ത, ജാതിക്ക, പത്തിരി ഇവ അരപലം വീതം നേക്കെപ്പൊടിച്ചുചേത്തിളക്കി ലേഹമാക്കി ഭക്ഷിക്കുക." കൂടാതെ

"ജീൎണ്ണചിഞ്ച = ഇതിനു പഴയ കുടംപുളിയെന്നു ഭാഷ. ഇതു തെക്കൻദിക്കുകളിൽ പിണമ്പുളി എന്നു പറയുന്ന സാധനമാണു്" എന്നു് പദാൎത്ഥം പറഞ്ഞിരിക്കുന്ന ദിക്കിലും കാണുന്നു. ഈ വ്യാഖ്യാനമനുസരിച്ചു് ജീൎണ്ണചിഞ്ചായാഃ പഞ്ചപ്രകുഞ്ചഃ എന്നു വേണമെല്ലോ അന്വയിക്കുന്നതു്. ഇങ്ങനെ പ്രകുഞ്ചഃ എന്ന പദം ഏകവചനമായിരിക്കെ അതു പഞ്ച എന്ന ബഹുവചനപദത്തോടു് വിശേഷണപദമായി അന്വയിക്കുന്നതെങ്ങിനെയെന്നു മനസ്സിലാകുന്നില്ല. സംസ്കൃതവ്യാകരണമനുസരിച്ചു് ഇതു ശരിയുമല്ല. കൂടാതെ ജീൎണ്ണചിഞ്ചാ അല്ലെങ്കിൽ പഴയ പുളി പാണ്ഡുനാശനമാണെന്നുവെച്ചു് അതു കണക്കിലധികമുപയോഗിക്കുന്നതും ന്യായീകരിക്കാവുന്നതല്ല.

ജീൎണ്ണചിഞ്ചായാഃ പഞ്ചപ്രകുഞ്ചഃ എന്നു പുളി ചേൎക്കേണ്ടതിന്റെ തൂക്കം ക്ളുപ്തപ്പെടുത്തിയപ്പോഠം ജീൎണ്ണഉളന്യ ചരശ എന്നും ലോഹസ്യ കട്ടസ്യ ദൌ ദൌ (പ്രകുഞ്ചൌ) എന്നുമന്വയിച്ചു് ലോഹചൂൎണ്ണത്തിന്റേയും ലോഹകിട്ടത്തിന്റേയും ഈരണ്ടു പ്രകുഞ്ചം ചേൎക്കണമെന്നും പറയേണ്ടതായി വന്നുകൂടി. കൂടാതെ പാണ്ഡുരോഗനാശനത്തിനു ഫലപ്രദമെന്നു ശാസ്ത്രസിദ്ധവും അനുഭവവേദ്യവുമായ ലോഹകിട്ടം അഥവാ പുരാണകിട്ടം ഈ യോഗത്തിൽ ഇത്ര കുറച്ചു ചേൎത്താൽ ഫലപ്രാപ്തിയുംപോരാ. മണ്ഡൂരവടകം മുതലായ യോഗങ്ങളിൽ മററുള്ള മരുന്നുകളേക്കാഠം വളരെ കൂടുതൽ ലോഹകിട്ടം ചേൎക്കാൻ വിധിക്കുന്നതും ഇവിടെ സ്മരണീയമാണു്.

ജീൎണ്ണചിഞ്ചക്കു് പഴയ കുടംപുളി എന്നാണു് ചിലരെല്ലാം അൎത്ഥം പറഞ്ഞുകാണുന്നതു്. എന്നാൽ ഇതും ശരിയാണെന്നുതോന്നുന്നില്ല. ചിഞ്ചാശബ്ദത്തിനു വാളൻപുളിയെന്നാണു് പറയേണ്ടതു്. ചിഞ്ചാദികുഴമ്പിനും കൊട്ടംചുക്കാദികുഴമ്പിനും ചിഞ്ച ഇടിച്ചുപിഴിഞ്ഞുചേൎക്കാൻ വിധിക്കുന്നിടത്തു വാളൻപുളിയിലയാണു് ഉപയോഗിച്ചുവരുന്നതും.

കുടമ്പുളിയില ഇടിച്ചുപിഴിഞ്ഞുചേർക്കാറില്ല. കൂടാതെ ഈ യോഗത്തിൽ പഴയ വാളൻപുളിയാണ് ഈ ദിക്കിൽ വൃദ്ധവൈദ്യമതമനുസരിച്ച് ചേർത്തുവരുന്നതെന്നുകൂടി പറഞ്ഞുകൊള്ളുന്നു.



# THE COMMITTEE ON INDIGENOUS SYSTEM OF MEDICINE.

(Government of India)

# QUESTIONNAIRE III ANSWERS.

BY

VAYASKARA MOOSS, KOTTAYAM.

My replies to the questionnaire chiefly relate to Ayurveda, as I am an Ayurvedic practitioner.

1. The following are the main characteristics of Ayurveda which specially commend it to the people.

a) Even though the processes of preparation of Ayurvedic medicines are somewhat troublesome to the modernminded person and at the same time difficult at present, a large percentage of the poor, educated and rich patients resort to Ayurvedic system of treatment than any other system of medicine and get their diseases cured. It has been further observed that the percentage is ever on the increase according to the general population. This, no doubt, is an unmistakable and clear evidence of the efficacy and popularity of the system.

b) The main ideal set down in Ayurveda about medicine is that that medicine alone is pure which cures a disease but at the same time does not give rise to any other ailment in consequence of its therapeutic action. Hence it can be ascertained that Ayurvedic preparations give rise to no reactions injurious to health.

c) Ayurvedic medicines even when they do not prove efficacious do no harm because the principles of treatment laid down always help nature in its constructive (healing) processes.

d) Many substances administered as medicinal drugs in Ayurveda are commonly used in Indian homes in various other ways and so they give rise to no doubt or misunderstanding about their action on the human system.

e) The practitioners of the system and the people of the country have full confidence in Ayurvedic medicines because these have been tried on millions of patients since a very long time.

f) Whereever a practitioner of the indigenous system of medicine may go, he can avail of many fresh herbs and drugs with which he is generally acquainted in curing the various ailments. Absence of a pharmacy does not mean helplessness. This is the case throughout the whole country.

g) Ayurveda abounds in numerous medicinal preparations and drugs which do not go beyond the means of an average person in India. This proves the economical aspect of the Ayurvedic system of treatment. Further the indigenous system of treatment is cheaper than medical treatment according to Allopathy and other foreign systems of treatment particularly because the herbs and other requisites for the preparation of Ayurvedic medicines can be had locally in plenty. Most of the Indian families and in certain cases even the patients with ordinary means are familiar with many common preparations of Ayurvedic medicines and they get the medicines prepared by themselves under the expert guidance of practitioners of indigenous system of medicine.

2. The ancient propounders of Ayurveda have said "Implicit obedience should be observed in the dictates of Ayurveda by one who wishes to enjoy a life of ritiousness, prosperity and happiness". This proves the fact that Ayurveda is not merely medicine. It is said to be the science of life and the term Ayurveda itself connotes this meaning. Ayurveda always aims at making the life of a man blissful and useful to himself and to his society. Ayurveda accepts the fact "Mens sana in corpore sano" and vice versa and has described the inter-relation between body and mind with regard to the healthy

condition as also the diseased state of the human system. Similarly vast and detailed instructions with regard to the daily conduct of life as well as the diet, regimen and conduct of life during the various seasons of the year, are dealt with. These facts have a special significance in the life of an average person. The laws of personal hygiene including its moral and mental aspects are laid down in Ayurveda and these are sure to prove of great value in making the life of a man really happy and prosperous and useful both to himself and to his society.

Also there are certain special treatments like massage Kizhi, Pizhichil etc. which are developed to a very great extent in certain parts of the country like Kerala. These are unique in the whole world in their curative and preventive values.

The principles of diagnosis and treatment of diseases are so elaborate and systematic that no ailment what-so-ever, be it a new disease caused by the modern art and fashion of living or be it an ordinary typical one of common nature, can baffle the attempts of an Ayurvedic practitioner.

One of the eight divisions of Ayvrveda, the Rasayana section is capable of preventing and warding off senile decay and also various terrible and long-standing diseases that affect the human beings and baffles the ordinary man. So also chapters on Vajikarana or the science of aphrodisiacs which help to retain and increase the reproductive capacity of both man and woman, have also a special significance on the health of the community in general.

Ayurveda attaches more importance to the preservation and immunisation of the human body. While eradicating or eliminating the germs of diseases Ayurvedic medicines do not cause any injury to the material body.

Thus it can be seen that Ayurveda accepts the principle "Prevention is better than cure" and lays great stress on the point. These are only a few illustrations of the special characteristics of the indigenous system of treatment which may prove conducive to the health of the community in general. For greater details most of the literature needs be quoted and

explained, as the approach of Ayurveda to the health of the individual and of the society is radically different from that of the modern scientists.

3. Certain researches in indigenous system of medicine, specially in the branch of pharmacology have been done by me. But unfortunately my researches are not available in printed form.

4. Besides physical examination there are in the indigenous system of medicine, various methods which fall under the catagory of laboratory tests. There are in Ayurveda, Mutra pariksha or the testing of urine, Arthava pariksha or examination of menstrual blood, Sonita pariksha or examination of blood. Certain of these laboratory tests are however analogous to the modern methods adopted by the practitioners of western system of medicine, at the same time certain others are totally different.

5. I am in favour of control over the teaching and practice of the indigenous system of medicine, on the lines of the control by the Indian Medical Council. But it is imperative that State aid for an all round development of each and every branch of Ayurveda should precede control over the matters. Some control, no doubt will be necessary in course of time. The agency of control should then only be constituted on the practitioners of the indigenous system of medicine, otherwise it will have an adverse effect and will hamper the development of the science.

6. There are various measures that can be suggested to increase the usefulness of the indigenous system of medicine. The most important among them may be summarised as follows.

a) Teaching institutions of a high standard, properly constituted according to the scientific aspect of the indigenous system of medicine should be established in each province.

b) Ayurvedic Hospitals with in-patient and out-patient wards to meet all the needs of the general public including midwifery and pediatrics have to the established and maintained under expert supervision and control.

c) Health resorts and sanatoriums in suitable places should be established throughout the country with all facilities for

admitting inpatients, under proper control and supervision of experienced practitioners of indigenous system of medicine.

d) Pharmacies for manufacturing Ayurvedic medicines on a large scale basis, strictly according to principles laid down in the Sastras have to be established, in every district, throughout the country.

e) A central research institute should be constituted with all necessary equipments and with adequate facilities for systematic study and investigation into the scientific aspects of the indigenous system of medicine. The ignorance of many valuable and precious medicinal plants is a great draw-back and there is much room for systematic study and research. Researches are, further the most lacking factor in the progress and development of indigenous system of medicine at present and hence proper attention and care should be taken in this matter.

f) Apart from all these there must be good and proper propaganda work. In villages and towns lantern lectures should be given inculcating the principles of Ayurveda that have to be observed in the daily routines, work, diet and conduct of life as a measure for prevention of diseases. This will undoubtedly have influence with regard to the health of the people in general.

g) Dispensaries have to be started in various rural parts of the country so as to make the various medical preparations available, to the public. Medical advice should also be available in these dispensaries.

7. For each province there should be a Board of indigenous systems of medicine, under the guidance whereof, the department of Indian Medicine should be run by the government. All teaching institutions pertaining to the indigenous systems of medicine should also necessarily be under the control of this department. Most of the members as also the head of this department must be eminent practitioners of the indigenous systems of medicine.

In order that there may be a comprehensive and constructive plan of medical relief throughout the whole country there should be a Central Board of Indigenous Systems

of Medicine, (at the seat of the central government). This will help verymuch to have uniformity in the working of the provincia, boards of Indian Medicine.

Further, in affiliation to this Central Board of Indigenous Systems of Medicin e, there should also be constituted a Central Research Institute well equiped with all kinds of facilities and arrangements making provision for post graduate classes so as to enable research workers to undergo proper training in the field. This institute if established and maintained under direct supervision and guidance of eminent practitioners of the indigenous systems of medicine, will necessarily and undoubtedly facilitate for further research and investigation in the various branches of Medicine. This institution should however be situated in a healthy place and in that part of the country which abounds in medicinal plants and other natural resources, preferably in one of the prominent cities either in the Himalayan region or in the western ghats, or both.

8. Now there is a good number of practitioners of indigenous system of medicine today who stand in no need of any special training to fit them for medical relief work in rural areas. A Committee consisting of eminent practitioners has to be appointed first, who may then select capable Vaidyas for the purpose. This Committee should however be under the guidance of the respective Medical Boards, in the provinces. In certain cases the ordinary Vaidyas may require expert advice with regard to various matters, and in such cases the services of the committee may be availed of. This committee must serve the public in an impartial spirit in co-ordination with the practitioners appointed for the rural work. There should be one such committee for each district and the district board authorities have to seek the expert advice of this Committee in regard to medical relief work in the respective areas.

It would be a nice thing if such kind of a network is formed with regard to medical relief work in the rural areas throughout the country.

9. a) The following measures may be taken to improve the facilities for imparting training in the indigenous system of

medicine. There is hardly any facility at present to impart training in Ayurveda and to conduct research work; while the authorities maintain highly expensive medical Colleges and institutions for Allopathy, no such colleges or institutions are maintained or even properly aided by the Government. And as such it would be in the interests of the public if proper Colleges and institutions are established and maintained under direct and strict supervision of learned and well educated savants of Ayurveda; in suitable and proper places.

First of all Ayurvedic education should be brought under the direction and control of Universities. A faculty of the indigenous system of medicine may be constituted in each of the existing Universities.

I. High grade and well equiped Colleges should be established, in each province according to population for imparting both theoretical and practical training in the Indigenous System of Medicine. Research departments with all modern as well as ancient equipments should also be attached to these institutions. There should be ample provision for library, anatomical and physiological museums, as also Botanical gardens and a Pharmacy, in each of the institutions. The establishment of a Hospital with facilities to admit inpatients is also of utmost importance and this will help the students much to acquire practical training in various aspects of medical treatment.

II. Ayurvedic schools also must be opened in important places so as to enable the students to get sufficient basic knowledge in the field, before they seek admission to the Colleges. These schools can very well be maintained with less expenditure when compared to the colleges but at the same time will provide to the students with all basic principles of the science and hence the task of the professors and teachers of the colleges can be reduced to a considerable extent. But proper selection should be done in case of admission of students even to these schools. Ayurvedic schools should be established throughout the country, say one for each district or for a population of half a million of the people.

b) The answer to this is undoubtely in the affirmative. There should be a central Board of indigenous system of medicine

for maintaining academic control over all the provincial teaching institutions so that there may be uniformity in the standard of teaching as also in examinations, throughout the whole country.

10. The students of the western system of medicine should be taught the indigenous systems, because there are in the Indian systems a lot of things to be investigated and studied. Much research also has to be done. Excepting Anatomy and Physiology which the westerners have developed to a high standard, all the other branches namely the most important theory of Tridoshas, Pathology, Diagnosis and treatment besides Pharmacology, Pharmacopia, Sanitation and Hygiene have to be taught. In surgery also there are certain things to be investigated.

The students should be taught the indigenous systems according to freshly prepared syllabuses, in comparison with respective portions of study.

11. Even though I am in favour of evolving one system of medicine in India by a process of fusion of the Ayurvedic Yunani and the western systems, it is no doubt premature to day to think of the subject. This question can only be taken up after the indigenous systems of medicine have received s)me good length of time, since adequate state aid and encouragements for the development of these two systems have been extended. Meanwhile scholars of each of the systems may be afforded opportunities to get sufficient acquaintance with the other systems as thoroughly as possible. There should not be watertight compartments between one system of medicine and another and all systems should be viewed with an impartial spirit, gathering and imbibing what is best in each system with a mutual, friendly, good feeling amongst medical practitioners of all the systems. As a result of mutual co-operation a good number of scholars well acquainted with and interested in these systems will be available and then only this question of fusion might be taken up into consideration. Any attempt in the present circumstances, I hope, will be detrimental and will meet with not only frustration but might give rise to many undesirable complications.

ഏ്വലത്തയ്യഹിഫേനങ്ങൾ കൊണ്ടുള്ള ഗുളികാ ഹിതാ
ചുമയ്ക്കിൽ ചുമയിൽ ചൊന്നപോലെതന്നെ പുകയ്ക്കണം
ക്ഷാരരാസ്നാദിനൈ സേവ്യം വിദാര്യാദ്യനുപാനമായ്
ചാണകം കയ്യിലേററീട്ട തുണിവച്ചുപിഴിഞ്ഞതിൽ
തൈരുംവീഴ്ത്തീട്ട സേവിച്ചാൽ ശ്വാസബന്ധം ശമിച്ചുപോം.
ഏഴിലംപാലയിലനീർ തേനുംവീഴ്ത്തിക്കടിക്കയും
അതിൻെറ പൂവിലെ നീരിൽ തേനും വീഴ്ത്തിക്കടിക്കയും
കയ്യന്യത്തിനുടേനീരും തേനുമായിക്കടിക്കയും
ഓർമ്മയില്ലാത്തനേരത്തു പൊട്ടുന്നനെ നട്ടക്കക
വേട്ടാവെളിയനുണ്ടാകും കൂടരച്ചതു നീളമായ്
ഇരിക്കുംതുണിയിൽ തേച്ചിട്ടീഴച്ചെമ്പിനുടേതൊലി
തൊട്ടാരത്തൊട്ടിയും കൂട്ടിയതിൽവച്ചു തെറുത്തതു്
കഴുത്തിൽ കെട്ടിയാൽ തീരും ശ്വാസംകൊണ്ടുള്ള സങ്കടം
നല്ലമഞ്ഞൾ മയിൽപീലി കൂട്ടിത്തിരി തെറുത്തതു്
നെയ്യിൽ മുക്കിക്കൊളുത്തീട്ട പുകപ്പു മൂക്കിൽ വായിലും
പാലിൽസേവിക്ക തുമ്പപ്പു തീണ്ടാനാഴിക വെണ്ണയിൽ
മുലപ്പാൽകൊണ്ടു നസ്യം ച കർപ്പൂരംകൊണ്ടുമാമതു്
വതുപ്പി എണ്ണനൈതേച്ചു ഞവരക്കിഴി കാച്ചുക.
പൂതുക്കലം പൊടിച്ചിട്ട മലർത്തവിട്ട ചീരകം
പൊടിച്ചു തേനിൽ സേവിക്ക ചൂർണ്ണം മഗധജാദിയും
പഞ്ചമൂലം വലിയതു് പാതി ശേഷത്തിന്തുരവും.
കുറുന്തോട്ടിയുമായ് വയ്ക്കും കഷായം ശ്വാസനാശനം
ഗുളത്തിൽ മക്കണം സേവ്യം പിന്നെ ഇച്ചൊന്നതൊക്കയും
ബലാജീരകമാദിശ്ച കഷായം ശ്വാസനാശനം

ഇതി വൈദ്യമാലികായാം ഹിധ്മാശ്വാസ
ചികിത്സിതമിത്യർഷയഃ.

---

## അഥ രാജയക്ഷ്മ ചികിത്സ.

---

രാജയക്ഷ്മാവതും ശോഷം ക്ഷയവും രോഗരാട്ടതും
രാജാവെന്നങ്ങറിഞ്ഞീട്ട രാജ്യത്താലെന്നപോലെയാം.
പൂർവ്വരൂപം പറഞ്ഞീടാമേറെയുള്ളതിലൊട്ട ഞാൻ.
അഗ്നിമാന്ദ്യമതുണ്ടാക്കി മൂളും വായു വയററില്ല്.
വണ്ണരണ്ടുമുരുണ്ടീടും ചുഴലും തളരും തഥാ.
മലം കുറഞ്ഞുപോയീടും മൂത്രമേററമതായ്വരും.
കണ്ണു പാരം വെളുത്തീടും ശ്രദ്ധയൊന്നിലുമില്ലയാം.
പുളിത്തേക്കലുമുണ്ടാകും വായേററം മധുരിക്കയും
ചുമയെപ്പോഴുമുണ്ടാകും ചലത്തേപ്പോലെ തുപ്പിടും.
ചുമന്നിട്ടാകിലും പിന്നെ കറുത്താകിലുമാമിതു്.
തലയും മുതുകം മാറും നോകും നെഞ്ചിടിക്കയും
നിറം പകൻ തോന്നീടും ശരീരം മെലിവായ്വരും
ഒച്ചയെല്ലാമടച്ചീടും ബലവും കെട്ട വന്നിടും.
പലതുണ്ടിനിയും ചൊൽവാൻ രാജയക്ഷ്മാവിനുള്ളതു്.
പത്തിൻവേരുമിടിച്ചിട്ടു് പാലു കാച്ചിയ്യറ വീത്തുക.
പിന്നെ നന്നായ് കലക്കീട്ടങ്ങുണ്ടായീടുന്ന വെണ്ണയിൽ
തിപ്പലിപ്പൊടിയും തേനും കൂട്ടികൊണ്ടങ്ങു തിങ്കിലോ
പനിയും തലനോവും പോമൊച്ചയങ്ങു തുറന്നിടും.
മാറുനോവതുപോയീടും വിലക്കം ചുമ യേങ്ങലും
ദശമൂലമതും പിന്നെ ആടലോടകമൂലവും
മുത്തങ്ങായും പറച്ചുണ്ട തേവതാരവുമെന്നിവ
തഴുതാമ കൊടിത്തുവ ബലയും ചെറുതേക്കതും
കാട്ടുവെള്ളരിയിൻവേരും കൊട്ടവേലിയുമൊപ്പമായ്
കഷായം വച്ചതാറീട്ടു് തേനും കൂട്ടി കുടിക്കണം.
രാജയക്ഷ്മാ ശമിച്ചീടാൻ കഷായം നന്നിതെത്രയും.
ഏലത്തരിയതും നല്ലമധുകം ചുക്കു തിപ്പലി,
മുത്തങ്ങാ അമൃതും പിന്നെ വേപ്പുംതോലാടലോടകം

ഒപ്പം കണ്ടിവ കൂട്ടേണം പത്തിൻവേരിരുവേലിയും
പിന്നെ നന്നായ് കുറുക്കീട്ട് മേമ്പൊടിക്കഥ ചൊല്ലിനേൻ
അരക്ക ജീരകം തേനും പഞ്ചതാരയുമിട്ടതിൽ
സേവിച്ചീടിലൊഴിഞ്ഞീടും ക്ഷയവും പനിയും ചുമ
മാറത്തുനോവു മാറീടും വിലക്കം തലനോവതും
ആട്ടുംപാല്ല കുറുക്കേണം പത്തിന്റെവേരുമിട്ടതിൽ
തേനും വീഴ്ത്തി കുടിച്ചീടിൽ രാജയക്ഷ്മാ ശമിച്ചിടും.
കണാദീപ്യകപഥ്യാശ്ച പടോലം ച വിചൂർണ്ണിതം
ത്രുണോഷ്ണാംബുനാ പീതം ക്ഷയവാതാർത്തിനാശനം.
വാകെട്ടിവച്ചിവ തികഞ്ഞുവരുന്ന നീരിൽ
വാട്ടിപ്പിഴിഞ്ഞ വൃഷപത്രരസത്തിൽ നന്നായ്
കൂട്ടിക്കുടിപ്പിതു കടുത്രയചൂർണ്ണമെന്നാൽ
ആക്കം ക്ഷയം ഝടുതി പോയ്ക്കെടുമേഴനാളിൽ
പൊന്നാവീരം തൊളസി കറുകാ വേങ്ങയും വില്വമേഷാം
കോൽപൂപത്രസ്വരസമഴകിൽ തൈലതോ നാന്മടങ്ങായ്
പിന്നെക്കല്ക്കം ത്രികടു നിശയും കൊണ്ടു വെന്തോരു തൈലം
മൂന്നാംതേയ്ക്കുന്നവർകളിലെഴാ മേൽ പ്രതിശ്യായമെന്നും
 നിംബാമൃതാ പടവലം ചെറുതേക്ക ചോരം
 നൽകുസഹാ വഴുതിനാ കില ദാരു വിശ്വൈഃ.
 വാശാ ത്രികണ്ടകയുതസ്സൃതഃ കഷായഃ
 സംശോഷയേൽ സപദിശോഷമശേഷമെല്ലാം.
ശർക്കരാമധുസംയുക്തം നവനീതം ലിഹേൽ ക്ഷയീ
സിതാശ്വഗന്ധാമഗധോദ്ഭവാനാം
ചൂർണ്ണം ഘൃതക്ഷൌദ്രയുതം പ്രലിഹ്യാൽ.
അരക്കപൊടി സേവിക്ക മധുനാ തിലജേന വാ
കരിമ്പൂരം കുറുന്തോട്ടി ഇഞ്ചി കൂവളമെന്നിവ
കൂട്ടി വയ്ക്കു കഷായം നന്നധികം ക്ഷയരോഗിണാം.
വിദാര്യാദികഷായത്തിലുണ്ടാക്കു വില്വലേഹവും
പൊന്നാരവീരൻ വാൾത്താകമോടലോടമിവയ്യേഴും
വേരെട്ടെട്ടുപലംകാഥം വച്ചുണ്ടാം വില്വലേഹവും

തുലാമൂപ്പ്ത്തിലെ വേരിൻകഷായേ കുശ്മാണ്ഡലേഹവും
വിദാര്യ്യാദിയുമിച്ചൊന്നതൊക്കയും ക്ഷയനാശനം.
ആടലോടകവും നല്ല കണ്ടകാര്യ്യമൂത്തും തഥാ
കഷായം വച്ചതിൽക്കൂടെ പഴേക്കുശ്മാണ്ഡസാരവും
ശശവാശാഘൃതത്തിൻെറ കല്ക്കം കൂട്ടിപ്പചിച്ച് നൈ
ക്ഷയത്തിനെത്രയും നന്നു സേവിച്ചാൽ ശമനം വരും.
പൊന്നാവീരത്തിൻെറവേരും ദശമൂലഞ്ച ചവ്യവും
ആടലോടകവും മുസ്താ തേവതാരവുമൊപ്പമായ്
കഷായം വച്ചതിൽ പിന്നെ ചെറുതേക്കുകടുത്രയം
ജാതിക്കാ കരയാംപൂവാ ചതുർജാതവുമേലവും
കൊത്തൻപാലരിയും മുസ്താ ജീരകം പശുപാശിയും
മൂന്നീയിതു കഴഞ്ചാക്കി തൂക്കിക്കൊണ്ടു പൊടിച്ചതു്.
ചേക്ക ശക്കരയും കൂട്ടീട്ടിളംപാകമരിച്ചു നൈ-
ലേഹ്യം ചമച്ചു സേവിക്ക ഇതുകൊണ്ടുള്ള നെയ്യുമാം
താലീസപത്രം മരിചം പൃഥഗർദ്ധപലം ഭവേൽ
ദ്രാക്ഷായർദ്ധപലം തദ്വൽ പത്തുഷകതുകാംശയോഃ
ബലാചൂർണ്ണം ച പലികം പിപ്പല്യ്യാശ്ച ഭവേൽ പലം
ശുണ്ഠീ പലത്രയം ചൈതൽ സൂക്ഷ്മചൂർണ്ണാനി കാരയേൽ
മധുനാവലിഹേൽ പ്രാതഃ ശ്ലേഷ്മമേകാദശാന്വിതം
ഹരേച്ചൂർണ്ണമിദംശ്രേഷ്ഠം സവ്വവ്യാധിവിനാശനം.

അമൃതാദശമൂലദാരുഭാർങ്ഗീ-
വൃഷവൃശ്ചീവപയോദധന്വയാഷൈഃ
സബലാചിരിവില്വപഞ്ചകോലൈ-
മ്മധുനാ ഹന്തി നൃപാമയം കഷായഃ.

ഒന്നുകൊണ്ടും ശമിക്കായ്കിൽ കാന്തലോഹം ചമയ്ക്കണം.
കാന്തം പത്തുപലം കൊണ്ടു പൊടിചെയ്തതിനെപ്പനഃ
ഭൃങ്ഗരാജരസംതന്നിൽ ദിനമെട്ടു കിടക്കണം
പിന്നെ യന്നതെടുത്തിട്ടു പാത്തി തന്നിലുലത്തുക
പഞ്ചമിശ്രമതും കൂട്ടീട്ടൊക്കെയങ്ങൊരുമിക്കണം
പലം രണ്ടതുകൊള്ളേണം വെള്ളാരൻകൽ പൊടിച്ചതും.

# വിഷയവിവരം.



**പേജനമ്പർ 33 എന്നുതുടങ്ങുന്നതു് 27 മുതൽ കണക്കാക്കേണ്ടതാണു്.**

# വൈദ്യസാരഥിയുടെ പഴയ ലക്കങ്ങൾ.

| | രൂ. | ണ. | സ. | |
|---|---|---|---|---|
| 1-ം 2-ം വാല്യങ്ങൾ .... .... | 2 | 0 | 0 | വീതം. |
| 3-ം 4-ം 5-ം വാല്യങ്ങൾ .... | 2 | 8 | 0 | ,, |
| 6-ം 7-ം 8-ം വാല്യങ്ങൾ .... .... | 2 | 12 | 0 | ,, |
| 8 വാല്യങ്ങളുംകൂടി .... .... | 15 | 0 | 0 | ,, |
| 9-ം 10-ം വാല്യങ്ങൾ .... .... | 3 | 0 | 0 | ,, |

വൈദ്യസാരഥി പ്രസ്സ്, കോട്ടയം.



Printed and Published by C. G. Govinda Pillay at the Vaidya Sarathy Press, Kottayam.

VAIDYASARATHY

*Regd. No. M. 3579 & T. 102.* *June 1947.*